(5-ാംപേജ് തുടർച്ച)

വിശ്വാസമുള്ളവർതമ്മിൽ വഴക്കടിക്കുമ്പോൾ നിരീശ്വരന്മാർ സ്ഥാനങ്ങൾ കരസ്ഥമാക്കുന്ന ചരിത്രം ലോകത്തിൽ പലയിടത്തും ആവർത്തിക്കുന്നുണ്ട്. ഇതു ക്രൈസ്തവസഭയുടെ കണ്ണു തുറപ്പിക്കാത്തതാണ് കഷ്ടം. തിരു-കൊച്ചിയിലും ഇപ്രകാരം സംഭവങ്ങൾ ഉണ്ടായിട്ടുണ്ട്. യേശുക്രിസ്തു ജനിച്ച നസ്രേത്തുഗ്രാമത്തിലെ മുനിസിപ്പൽ തെരഞ്ഞെടുപ്പിൽ പോലും കമ്മ്യൂണിസ്റ്റുകൾ പല സീറ്റുകൾ പിടിച്ചു പററി. സഭകൾ തമ്മിലുള്ള ഉൾവലികളും, പിണക്കങ്ങളും തീർത്തു രഞ്ജിപ്പിലും, നിരപ്പിലും കഴിഞ്ഞുകൂടുന്നതിനു സഭാ നേതാക്കന്മാർ പരിശ്രമിക്കേണ്ടതാണ്.

മിഷനറിപ്രവർത്തന രംഗങ്ങളിലും വിവിധ ക്രൈസ്തവസഭകളിൽപ്പെട്ട മിഷനറിമാർ തമ്മിലും കലഹങ്ങൾ ഉണ്ടാകുന്നതായി റിപ്പോർട്ടുണ്ട്. റീത്തുകാരും മററും സുറിയാനി ക്രിസ്ത്യാനികളെ മാത്രം സഭയിലേക്കു ചേർക്കുവാൻ ഇവിടെ വെമ്പൽകൊള്ളുന്നുണ്ട്. ക്രിസ്തുവിനെ അറിയാതെ അന്ധകാരത്തിൽ നിവസിക്കുന്ന അനേകായിരങ്ങളെ അവങ്കലേക്കാകർഷിക്കേണ്ട ക്രൈസ്തവസഭാപ്രവർത്തനങ്ങൾ അതിനു പററിയ വയലുകളിലാണു കേന്ദ്രീകരിക്കേണ്ടതു്. യൂഗോസ്ളാവ്യായിലെ സെർബിയൻ ഓർത്തഡോക്സ് സഭാംഗങ്ങളെ സെർബിയായിലേ പ്രോട്ടസ്റ്റൻറു സഭ പരിവർത്തനം ചെയ്യുന്നതിനുള്ള ശ്രമങ്ങളെ ഓർത്തഡോക്സ് ബിഷപ്പന്മാർ അപലപിച്ചിരിക്കുന്നു. കൗശലപൂർവം പ്രവർത്തിക്കുന്ന പ്രോട്ടസ്റ്റൻറുസഭയെ ശരിക്കു വീക്ഷിക്കുവാൻ പാത്രിയർക്കീസ് വിക്കൻറെജിയും, ബിഷപ്പ് വാസിലിജിയും വേണ്ട നിർദ്ദേശങ്ങൾ കൊടുത്തിരിക്കുന്നു. ആദ്ധ്യാത്മിക കാര്യങ്ങളിൽ വിഷം കലർത്തുന്ന സംരംഭങ്ങളെ തടയേണ്ടതാവശ്യവുമാണല്ലോ.

### വേദശാസ്ത്രപഠനം

പശ്ചിമ ജർമ്മനിയിലെ യുവജനങ്ങൾക്കു വേദശാസ്ത്രം പഠിക്കുന്നതിനുള്ള താല്പര്യം ഏതാനും വർഷങ്ങളായി വളരെ കുറഞ്ഞു വരുന്നതായി ജർമ്മൻ ഇവാൻജലിക്കൽ സഭാധികൃതന്മാർ പ്രസ്താവിച്ചിരിക്കുന്നു.

സഭകൾ നടത്തിക്കൊണ്ടിരുന്നവൈദികവിദ്യാലയങ്ങളിൽ 1951 ൽ നാലായിരം വിദ്യാർത്ഥികൾ ഉണ്ടായിരുന്നു. ഇപ്പോൾ അതു 2846 ആയി കുറഞ്ഞിരിക്കുന്നു.

പ്രതിവാരപ്രഭാഷണം. (The Sermon for the week)

## ഒരു പ്രാർത്ഥന

(എം. ററി.)

"സമാധാനത്തിൻെറ ദൈവം തന്നെ നിങ്ങളെ മുഴുവനും ശുദ്ധീകരിക്കുമാറാകട്ടെ; നിങ്ങളുടെ ആത്മാവും പ്രാണനും ദേഹവും അശേഷം നമ്മുടെ കർത്താവായ യേശുക്രിസ്തുവിൻെറ പ്രത്യക്ഷതയിൽ അനിന്ദ്യമായി വെളിപ്പെട്ടും വണ്ണം കാക്കപ്പെടുമാറാകട്ടെ. നിങ്ങളെ വിളിക്കുന്നവൻ വിശ്വസ്തൻ ആകുന്നു, അവൻ അതു നിവർത്തിക്കും."

(1 തെസ്സലൊനിക്യർ 5: 23-24)
വി: പൗലൂസ് തെസ്സലോനിക്യായി

ലെ സഭക്കുവേണ്ടി ഇപ്രകാരം പ്രാർത്ഥിച്ചു. ഈ പ്രാർത്ഥന കേരളക്കരയിലുള്ള സുറിയാനിസഭക്കു് ഇന്നു പ്രത്യേകിച്ചും സന്ദർഭോചിതമായ ഒന്നാണ്. സഭയിൽ സമാധാനം കൈവരുത്തുവാനായി അതിലെ ചില അരുമസന്താനങ്ങൾ ഉപവാസയജ്ഞത്തിൽ ഏർപ്പെട്ടിരിക്കയാണല്ലൊ. അവരെക്കുറിച്ചും പൊതുവേ സഭാംഗങ്ങളായ എല്ലാവരേക്കുറിച്ചും നാം ആഗ്രഹിക്കേണ്ട കാര്യങ്ങളാണ് ഈ പ്രാർത്ഥനാവചനങ്ങളിൽ അടങ്ങിയിരിക്കുന്നതു്. എത്ര അർത്ഥഗർഭമായ വചനങ്ങൾ! "സമാധാനത്തിൻെറ ദൈവം തന്നെ" വേണം പ്രവർത്തിക്കുവാൻ. നമ്മുടെ സാമർത്ഥ്യങ്ങളും നയതന്ത്രങ്ങളും നാല്പതിൽ പരം വർഷങ്ങൾ നാം പ്രയോഗിച്ചുനോക്കി. അവയെല്ലാം വിഫലമായി പരിണമിച്ചതേയുള്ളൂ. ദൈവം പ്രവർത്തിക്കുവാൻ നാം അനുവദിച്ചില്ല. തൻകാര്യം പുലർത്തുവാനല്ലാതെ ദൈവഹിതം നടത്തുവാൻ നമ്മുടെ ശ്രമങ്ങളൊന്നും പര്യാപ്തമായില്ല. നമ്മുടെ സ്വാർത്ഥതയെക്കുറിച്ചനുതപിച്ചു ദൈവത്തിൽ മുഴുവനായി ശരണപ്പെടുകയല്ലാതെ ഗത്യന്തരമില്ലെന്നുള്ള ബോധം ഇന്നു നിഴൽ വീശിത്തുടങ്ങിയിട്ടുണ്ട്. നമ്മുടെ പരാജയങ്ങളിൽകൂടി ദൈവം നമ്മെ പഠിപ്പിക്കുന്ന പ്രഥമപാഠമാണിതു്. അതിനായി നാം ദൈവത്തെ സ്തുതിക്കണം. ആ ബോധം സഭയിൽ സാർവ്വത്രികമായിത്തീർന്നു് നമ്മുടെ സകല സമാധാന പരിശ്രമങ്ങളേയും പരസ്പരബന്ധങ്ങളേയും ദൈവഹിതത്തിനു് അ

ഇൻഡ്യയിലുള്ള 36 പ്രൊട്ടസ്റ്റൻറു തിയോളജിക്കൽ സിമ്മനാരികളിലായി ഇപ്പോൾ ആകെ 1400 വിദ്യാർത്ഥികൾ പഠിക്കുന്നുണ്ട്. ആകെയുള്ള 271 അദ്ധ്യാപകന്മാരിൽ 68 പേർ മാത്രമേ വിദേശീയരായിട്ടുള്ളു. വേദശാസ്ത്രപഠനത്തിനു ഇൻഡ്യയിൽ വിദ്യാർത്ഥികൾ കൂടിവരികയാണ്. മലങ്കരസുറിയാനി സഭയിലും വേദശാസ്ത്രപഠനത്തിനു യുവാക്കൾ മുമ്പോട്ടുവരുന്നു. ഇവിടെയാണെങ്കിൽ അവരെ പഠിപ്പിക്കുന്നതിനുള്ള സാമ്പത്തികശക്തി ഇല്ലാതെ വിഷമിക്കുകയുമാണ്. വിദ്യാലയങ്ങൾക്കുവേണ്ടി ചെലവാക്കുന്നതിൽ കൂടുതൽ പണം മേലാൽ ആതുരാലയങ്ങൾക്കും ആശുപത്രികൾക്കും, വൈദികസിമ്മനാരികൾക്കും വേണ്ടി ചെലവഴിക്കേണ്ടതാണ്. വൈദികസിമ്മനാരികൾ സഭയുടെ അഭിമാനസ്തംഭങ്ങളാണ്. സഭയുടെ ശ്രദ്ധ വളരെയധികം ഇതിലേക്കു തിരിക്കേണ്ടതുമാണ്.

നുയോജ്യമാക്കിത്തീർക്കട്ടെ എന്നു നമുക്ക പ്രാർത്ഥിക്കാം.

"അവൻ അതു നിവർത്തിക്കും" ദൈവം എന്തു നിവർത്തിക്കുമെന്നാണ് അപ്പോസ്തോലൻ പറയുന്നതു്? ദൈവത്തിൻെറ പ്രവൃത്തി എന്താണ്? നിങ്ങളുടെ മുഴുവനായ വിശുദ്ധീകരണം തന്നെ. "സമാധാനത്തിൻെറ ദൈവം തന്നെ നിങ്ങളെ മുഴുവനായി വിശുദ്ധീകരിക്കുമാറാകട്ടെ." ദൈവം നമുക്ക വേണ്ടിയും നമ്മുടെ സഭക്കുവേണ്ടിയും പ്രവർത്തിക്കണമെന്നു നാം അഗ്രഹിക്കേണ്ട പ്രധാന കാര്യം നമ്മുടെ ഏവരുടേയും മുഴുവനായ വിശുദ്ധീകരണമാണ്. സഭയുടെ ഈ പ്രതിസന്ധിഘട്ടത്തിൽ പോലും അതിനായി ആത്മാർത്ഥമായി പ്രാർത്ഥിക്കുന്നവർ എത്രപേരുണ്ടു്? ഞാൻ ഉൾപ്പടെ സഭയിലുള്ള ഓരോവ്യക്തിയും ആന്തരീയമായി വിശുദ്ധീകരിക്കപ്പെടണം എന്നു ഞാൻ പ്രാർത്ഥിക്കുന്നുണ്ടോ? ഓരോരുത്തരും തന്നോടുതന്നെ ചോദിക്കേണ്ട ചോദ്യമാണതു്. ഇങ്ങനെയുള്ള ഒരു വിശുദ്ധീകരണവും മാനസിക പരിവത്തനവും കൂടാതെ ബാഹ്യമായ സമാധാനം ഉണ്ടായാലും ഫലമില്ല. സമാധാനം ദൈവത്തിൻെറ ഒരു ദാനമായി വന്നു ചേരേണ്ടതാണ്. ദൈവം അതു നൽകുവാൻ സദാ തയാറായി നിൽക്കുന്നു. അതു സ്വീകരിക്കുവാനുള്ള സന്നദ്ധതയും യോഗ്യതയും നമുക്കില്ലാത്തതു കൊണ്ടു മാത്രം കാലവിളംബം നേരിടുന്നു. സമാധാനം കൈവരുവാനും കൈവന്നാൽ തന്നെയും അതിനെ നില നിത്തുവാനും നമ്മുടെ വിശുദ്ധീകരണം അത്യന്താപേക്ഷിതമാണ്.

"നിങ്ങളുടെ ആത്മാവും പ്രാണനും ദേഹവും അശേഷം നമ്മുടെ കത്താവായ യേശുക്രിസ്തുവിൻെറ പ്രത്യക്ഷതയിൽ അനിന്ദ്യമായി വെളിപ്പെടും വണ്ണം കാക്കപ്പെടുമാറാകട്ടെ" ദൈവം സാദ്ധ്യമാക്കിത്തീക്കുന്ന വിശുദ്ധീകരണത്തിൻെറ വ്യാപ്തി എത്രമാത്രമുണ്ടെന്നു നോക്കുക. നമ്മുടെ ആത്മാവും പ്രാണനും മാത്രമല്ല നമ്മുടെ ശരീരം പോലും അനിന്ദ്യമായി കാക്കപ്പെടുമെന്നുള്ള പ്രതീക്ഷയും വിശ്വാസവും ദൈവത്തിൻെറ വാഗ്ദാനത്തെ ആധാരമാക്കിയുള്ളതാണ്. വി. പൗലൂസ് തൻെറ പ്രാർത്ഥനയ്ക്കിടയിൽ തന്നെത്തന്നേയും തെസ്സലോനിക്യരേയും അനുസ്മരിപ്പിക്കുന്ന മഹത്തായ കാര്യം എന്താണ്?

"നിങ്ങളെ വിളിക്കുന്നവൻ വിശ്വസ്തനാകുന്നു. അവൻ അതു നിവർത്തിക്കും എന്നുള്ളതു തന്നെ. നമുക്ക സംശയത്തിനവകാശമില്ല. ദൈവത്തിൻെറ വിശ്വസ്തതയിൽ നമുക്ക് ഉറച്ചു നിൽക്കാം. ദൈവം നമ്മെ വിളിച്ചിരിക്കുന്നു എന്നുള്ള ബോധം നമ്മുടെ ഉദ്യമങ്ങളേക്കുറിച്ചു നമുക്കുണ്ടെങ്കിൽ അധൈര്യപ്പെടാതെ മുമ്പോട്ടു പോകുവാൻ നമുക്ക കഴിയും. അതു മാത്രമല്ല, ദൈവം എന്തിനായി നമ്മെ വിളിച്ചിരിക്കുന്നുവോ, അതു താൻ നിവർത്തിക്കും എന്നു നമുക്ക ദൃഢമായി വിശ്വസിക്കുകയും ചെയ്യാം. അബ്രഹാമിൻെറയും സാറായുടെയും വാർദ്ധക്യകാലത്തു് ദൈവം അവർക്ക് ഒരു പുത്രനെ വാഗ്ദാനം ചെയ്തു. പ്രകൃതിവിരുദ്ധമെന്നു തോന്നിയെങ്കിലും ദൈവത്തിൻെറ വാഗ്ദാനമായതിനാൽ അവർ വിശ്വസിച്ചു. അവരുടെ വിശ്വാസപ്രകാരം സംഭവിച്ചു. ഇതുപോലെയുള്ള ഒരു വിശ്വാസം നമുക്കും സാദ്ധ്യമാക്കിത്തീക്കുവാൻ ദൈവം അഗ്രഹിക്കുന്നു. സഭയിൽ സമാധാനം പുനസ്ഥാപിക്കുവാനുള്ള നമ്മുടെ ഇതഃപര്യന്തമുള്ള ശ്രമങ്ങളെല്ലാം പരാജയപ്പെട്ടു. നമ്മുടെ കഴിവിലുള്ള നമ്മുടെ വിശ്വാസം നശിച്ചിരിക്കയാണ്. ഇനി ദൈവം അത്ഭുതകരമായ വിധത്തിൽ പ്രവർത്തിച്ചാൽ മാത്രമേ എന്തെങ്കിലും സംഭവിക്കു എന്നു നമുക്ക ബോദ്ധ്യമായിക്കഴിഞ്ഞു. എന്നാൽ നമുക്ക് അസാദ്ധ്യമായിട്ടുള്ളതു ദൈവത്തിനു സാദ്ധ്യമാണെന്നു നാം വിശ്വസിക്കണം. നാം വിശ്വസിക്കാതെ ദൈവം പ്രവർത്തിക്കയില്ല. ഞങ്ങൾ വിശ്വസിക്കും; ഞങ്ങളുടെ വിശ്വാസക്കുറവിനെ തുണയ്ക്കേണമേ എന്നു നമുക്ക പ്രാർത്ഥിക്കാം. ഇടവിടാതെയുള്ള മുട്ടിപ്പായ പ്രാർത്ഥനയ്ക്കു ദൈവം ഉത്തരം നൽകാതിരിക്കയില്ല. സമാധാനത്തിൻെറ ദൈവം തന്നേ നമ്മുടെ ഓരോരുത്തരുടേയും ജീവിതത്തിലും നമ്മുടെ സഭാജീവിതത്തിലും സുസ്ഥിരമായ സമാധാനം ചൊരിഞ്ഞുതരട്ടെ.

---

# നാളെയെപ്പററി വിചാരപ്പെടേണ്ടാ

എം. കെ. തോമസ് ബി. ഏ. എൽ. ററി.

ഓക്സ്ഫോർഡ് സർവ്വകലാശാലയിലെ വൈദ്യശാസ്ത്ര പ്രൊഫസർ എന്ന അതിമഹനീയ സ്ഥാനം വഹിച്ചു സുപ്രസിദ്ധനേടിയ സർ വില്യം ഓസ്ലർ തൻെറ ജീവിത സ്മരണകളെ വിവരിക്കവെ, ഒരു മെഡിക്കൽ വിദ്യാർത്ഥിയായിരുന്നപ്പോൾ വളരെ അധികം ചിന്താകുലത ഉളവാക്കിയ കഥകൾ ഒരിക്കൽ വിവരിക്കയുണ്ടായി. എങ്ങനെ പരീക്ഷ പാസ്സാകും, പാസ്സായാൽ എവിടെ പോകണം, എങ്ങനെ ജോലിയുണ്ടാകും, ഭാവി എങ്ങനെ നയിക്കും എന്നിങ്ങനെ ചിന്തിച്ചു ക്ലേശസംപൂർണ്ണമായി ആകുലപ്പെട്ടു കഴി

---

ഞ്ഞ ദിവസങ്ങളെ അദ്ദേഹം അനുസ്മരിച്ചു. എന്നാൽ വിശ്വവിഖ്യാതനായിരുന്ന തോമസ്സ് കാർളൈലിന്റെ ഗ്രന്ഥത്തിൽനിന്നു് വായിച്ച ഒരു വാചകം അദ്ദേഹത്തിന്റെ കണ്ണുകൾ തുറപ്പിച്ചു. നമ്മുടെ കർത്താവും മങ്ങിനിൽക്കുന്ന ഭാവിയെപ്പററി ആലോചിക്കയല്ല, പ്രത്യുത ഉടനെ നടക്കേണ്ട വ്യക്തമായ സംഗതികൾ നടത്തുകയാകുന്നു എന്നുള്ള കാർലൈലിന്റെ ആശയം അദ്ദേഹത്തെ ക്ലേശവിമുക്തനാക്കി. അദ്ദേഹത്തിനു് അസാധാരണമായ ബുദ്ധിവൈഭവമോ പ്രത്യേക സാമർത്ഥ്യമോ ഒന്നും ഉണ്ടായിരുന്നില്ല. അന്നന്നുള്ള കാര്യങ്ങൾ ഭംഗിയായി ചെയ്യുക എന്ന പ്രമാണം സ്വീകരിച്ചു നടപ്പിലാക്കുക മാത്രമായിരുന്നു അദ്ദേഹം ചെയ്തിരുന്നതു്. കഴിഞ്ഞ ദിവസങ്ങളെ മറക്കുക, അവ മരിച്ച ദിനങ്ങളാണു്, അവ സംസ്ക്കരിക്കപ്പെട്ടുകഴിഞ്ഞു. വരാൻപോകുന്നദിവസങ്ങളെക്കുറിച്ചുള്ള ചിന്താഭാരവും കഴിഞ്ഞുപോയവയെക്കുറിച്ചുള്ള പശ്ചാത്താപവും ഏതു് ശക്തനേയും കീഴമർത്തുവാൻ പര്യാപ്തമാണു്. ഭാവിയെക്കുറിച്ചു ചിന്തിച്ച് എന്തിനു് ഊർജ്ജിതം നഷ്ടപ്പെടുത്തുന്നു, മനസ്സു പുണ്ണാക്കുന്നു, ക്ലേശങ്ങൾ വലിച്ചു കയററുന്നു. ഇന്നത്തെ കാര്യങ്ങളെപ്പററിമാത്രം ആലോചിക്കുക. ഭാവിയിൽ നടക്കേണ്ട കാര്യങ്ങളെക്കുറിച്ചു നാം ഒരുങ്ങേണ്ടതില്ലെന്നോ, ബുദ്ധിപൂർവ്വകമായ പരിപാടികൾ നമുക്കു ആവശ്യമില്ലെന്നോ ഒന്നും ഓസലർ പറഞ്ഞില്ല. ഭാവിയെ കരുതി ചെയ്യുന്ന ഏററവും ഉത്തമമായ ഒരുക്കം, ഇന്നത്തെ കാര്യങ്ങൾ അതീവ ശ്രദ്ധയോടുകൂടി ഏററവും യോഗ്യമായി നടത്തുക മാത്രമാണു്. ഓരോ ദിവസവും ആരംഭിക്കേണ്ടതു്". "പിതാവേ ഇന്നത്തേക്കുള്ള ആഹാരം ഞങ്ങൾക്കു നൽകണമേ" എന്നുള്ള പ്രാർത്ഥനയോടുകൂടിയായിരിക്കട്ടെ. യേശുക്രിസ്തു പഠിപ്പിച്ച ആ പ്രാർത്ഥനയിൽ, ഇന്നത്തേക്കുള്ള ആഹാരം എന്നുമാത്രമേ പറയുന്നുള്ളു. നിങ്ങൾ നാളെക്കുറിച്ചു വിചാരപ്പെടേണ്ടാ. നാളത്തെ കാര്യങ്ങൾ നടന്നുകൊള്ളും. ഇന്നത്തേക്കുള്ള ക്ലേശംമാത്രം നമുക്കു മതിയാവും എന്ന വചനങ്ങൾ പഠനാർഹമാണു്. ഭാവിയെക്കുറിച്ചു നാം കരുതേണ്ടതില്ലേ? പണം മിച്ചം വയ്ക്കേണ്ടയോ? ഭാവിയെ നാം ആസൂത്രണം ചെയ്യേണ്ടതില്ലയോ? തീർച്ചയായും വേണം. യേശുക്രിസ്തുവിന്റെ വാക്കുകളെ നാം ശരിയായി പഠിച്ചാൽ അർത്ഥം സുവ്യക്തമായി കാണാം. നാളത്തെക്കുറിച്ചു് വിചാരപ്പെടരുതു് എന്നതിന്റെ ആശയം നാളത്തെക്കുറിച്ചു് ഉൽക്കണ്ഠപ്പെടരുതു് എന്നുമാത്രമാകുന്നു ആലോചിക്കേണ്ടതില്ല എന്നു പറയുന്നില്ല. ബുദ്ധിപൂർവ്വം ഭാവിയെ ആസൂത്രണം ചെയ്യണം. എന്നാൽ അതേപ്പററി ക്ലേശിക്കയും ആവേശപ്പെടുകയും അരുതു് എന്നാണു് നാം പഠിക്കേണ്ടതു്. കഴിഞ്ഞ മഹായുദ്ധകാലത്തു് അമേരിക്കൻ നാവികസേനാധിപനായിരുന്ന അഡ്മിറൽ കിംഗ് കപ്പൽപടയെ സംബന്ധിച്ചസർവ്വസജ്ജീകരണങ്ങളുംപൂർത്തിയാക്കിപരമയോഗ്യന്മാരായആളുകളെ ഒരോ ജോലിക്കു് ഏർപ്പെടുത്തി കപ്പലുകളുടെ രക്ഷക്കു് ആവശ്യമായ എല്ലാ ഏർപ്പാടുകളും ചെയ്തു. എല്ലാ കാര്യങ്ങളും സജ്ജീകരിച്ച ശേഷം "ഇനിയും ഒരുകപ്പൽ നശിക്കുന്നെങ്കിൽ എവിടെയെങ്കിലും നഷ്ടം വരുന്നെങ്കിൽ ഞാൻ ആകുലപ്പെടുകയില്ല. കഴിഞ്ഞതിനെപ്പററി ഖേദിക്കയോ വരുന്നതിനെപ്പററി ക്ലേശിക്കയോ ചെയ്യാൻ ഞാൻ തയ്യാറില്ല എന്നിങ്ങനെ പ്രസ്താവിച്ചു. യുദ്ധകാലത്തായാലും സമാധാന കാലത്തായാലും യുക്തിപൂർവ്വവും യുക്തിഹീനവുമായ ചിന്താഗതികൾ തമ്മിലുള്ള വ്യത്യാസം ഒന്നു് കാര്യകാരണങ്ങളെ അപഗ്രഥിച്ച് സൃഷ്ടിപരവും ബുദ്ധിപൂർവ്വവുമായ പരിപാടികൾ ഉന്നയിക്കയും മറേറതു് മിക്കപ്പോഴും ഉൽക്കണ്ഠയും പരിഭ്രമവും ഉളവാക്കുകയും ചെയ്യുന്നു എന്നതാണു്.

നാം ഈ നിമിഷത്തിൽ രണ്ടു നിത്യതകളുടെ സംഗമസ്ഥാനത്തു നിൽക്കയാണു്. വിസ്തൃതിയേറിയ ഭൂതകാലവും അനന്തമായ ഭാവിയുമത്രേ ഈ നിത്യതകൾ. ഒരു സെക്കൻഡുപോലും ഈ രണ്ടിലും നമുക്കു് ജീവിക്കുവാൻ സാദ്ധ്യമല്ല. അതിനായി ശ്രമിക്കുന്ന പക്ഷം നമ്മുടെ ശരീരവും മനസ്സും നാം നശിപ്പിക്കയത്രേ ചെയ്യുന്നതു്. നമുക്കു് ജീവിക്കാവുന്ന വർത്തമാനകാലത്തു ജീവിക്കുക. എത്രദുർവ്വഹമായ ഭാരവും സായാഹ്നം വരെ വഹിക്കാം ഒരു ദിവസത്തേയ്ക്കു് എത്ര കഠിനജോലിയും ചെയ്യാം. ഒരു ദിവസത്തേക്കു് ക്ഷമയോടും പരിശുദ്ധിയോടും ആനന്ദസന്ദായകമായി ജീവിക്കാം. ഓരോദിവസത്തേയും ഇങ്ങനെ കരുതുക. മഹാനായ ലൂയിസ്സ്റ്റീവൻസൻ നൽകിയ ഉപദേശം ഇതു മാത്രമാണു്.

മനുഷ്യ പ്രകൃതിയുടെ ശോകാത്മകവശം നാം എല്ലാവരും ജീവിതം എന്നത്തേക്കു് മാററി വെക്കുന്നു എന്നതാണു് ഭാവി ചക്രവാളത്തിൽ ഐന്ദ്രജാലികമായ ഒരു ആരാമം സ്വപ്നം കണ്ടുകൊണ്ടു് അവർ ജീവിതം നയിക്കുന്നു. ജനലിനു താഴെ ഇപ്പോൾ നിൽക്കുന്ന പനിനീർ പുഷ്പം നിറഞ്ഞ തോട്ടം അവർ കാണുന്നില്ല. നാം ഇത്ര മറയന്മാരാകുന്നതു് വിചിത്രമല്ലേ. ശിശു വിചാരിക്കുന്നു ഞാൻ വളന്നു വരട്ടെ. മുതിന്നു കുട്ടി കല്യാണം കഴിയുമ്പോൾ സുഖം വരുമെന്നു സ്വപ്നംകാണുന്നു. വിവാഹം കഴിയുമ്പോഴോ എന്താണു്? ഞാൻ ജോലിയിൽ നിന്നു വിരമിച്ചു പെൻഷൻ വാങ്ങുമ്പോൾ എല്ലാം സ്വസ്ഥതയാകുമെന്നാണു് പിന്നീടുള്ള ചിന്താഗതി. അപ്പോൾ പിന്നിൽ തള്ളിയ കാലത്തെ അവലോകനം ചെയ്യുമ്പോൾ ഭൂതകാലം നിറവേററാത്ത ആശകളുടെഒരുസ്മശാനമായി നിരീക്ഷിച്ചു പശ്ചാത്തപിക്കുന്നു. ജീവിതം അന്നന്നത്തേക്കു മാത്രമുള്ളതാണു്. ഓരോ ദിവസത്തിന്റേയും ഓരോ മണിക്കൂറിന്റേയും ഞരമ്പുകളിലാണു് ജീവിതമെന്നു് മനസ്സിലാകുമ്പോഴേക്കു് കാലം വളരെ വൈകുന്നു.

ക്രിസ്തുവിനു് 500 കൊല്ലം മുൻപു ജീവിച്ചിരുന്ന ഗ്രീക്കു തത്വജ്ഞാനി ഹെറാക്ളിററസ് സ്വശിഷ്യന്മാരോടു ഇപ്രകാരംപറകയുണ്ടായി. നിങ്ങൾക്കു ഒരേ നദിയിൽ ഒരുസമയരണ്ടു പ്രാവശ്യം ഇറങ്ങാൻ സാധിക്കയില്ല. ഒരോ നിമിഷവും നദി മാറിക്കൊണ്ടിരിക്കുന്നു. നദിയിൽ ഇറങ്ങുന്ന ആളിനും വ്യത്യാസം വരുന്നു. ജീവിതം അവസാനമില്ലാത്ത മാററത്തോടു കൂടിയതാണു്. ഇപ്പോൾ വർത്തമാനകാലം നിശ്ചയമായും ഉള്ളതുതന്നെ. ഇപ്പോഴത്തെ ജീവിതത്തിന്റെ ആസ്വാദ്യതയെ അനിശ്ചിതമായും മങ്ങിയുമിരിക്കുന്നഭാവിയിലെ പ്രശ്നങ്ങൾ പരിഹരിക്കാനുള്ള ശ്രമം മൂലം നശിപ്പിക്കുന്നതെന്തിനു്? സങ്കീർത്തന കർത്താവു് 107–ാം സങ്കീർത്തനത്തിൽ പാടുന്നതു് ഇതു തന്നെ. ഈ ദിവസം ദൈവം സൃഷ്ടിച്ചതാണു്. ഇതിൽ നാം സന്തോഷിക്കുക. ഉഷസ്സിനെ അഭിവാദ്യം ചെയ്തുകൊണ്ടുള്ള കാളിദാസന്റെ കവിതയിലും ഈ ആശയം ഭംഗിയായി പ്രകടിപ്പിക്കുന്നു. കഴിഞ്ഞ കാലത്തേയും വരുവാനുള്ള സമയത്തേയും ഒരോ ഇരുമ്പുയവനികകൊണ്ടു മറച്ചു ഇന്നത്തെ ജീവിതം സന്തോഷപ്രദമാക്കുക. നാളത്തെക്കുറിച്ചു വിചാരപ്പെടേണ്ടാ.

---

could meet for only three days. It was a comparatively large group (up to 100). And a time-limit had to be imposed on the speeches. Nevertheless, discussion was helpful and instructive. Of course, theological issues can never be properly and satisfactorily discussed in large meetings In any case, the section was not expected to decide anything It only had to present to the Assembly some document, that had to be forwarded to the "Churches" for their consideration. The most important part of the Ecumenical "conversation" is precisely the replies of the "Churches." Unfortunately, only a few replies were received even on the Lund reports. It is rather difficult to say to what extent the new line of approach to the problem "Unity-Disunity" may command approval or satisfaction of the various denominations.

### III. THE EASTERN ORTHODOX POSITION

Again, the Evanston Statement on Faith and Order is confined to some general points and many burning issues utterly relevant for a comprehensive "decision." The whole question of Ministry and Orders, for example, is not touched upon at all. One should look forward to the new material to be supplied by the theological commission on "Christ and the Church." The delegates of the Eastern Orthodox Churches felt contrained to dissociate themselves from the Section report and to make some comments on its main points. A special statement to this effect was read to the plenary session by Archbishop Michael, the primate of the Greek Church in North and South America. The document was prepared by a special drafting committee (Dr. Florovsky, Convener). For many "Protestants" it was an embarrassing statement. There was an unusual terminology, radical claims, etc. In fact, the spirit of the statement was reconciliatory, but in the "catholic" sense of "reconciliation." In general the "Catholic-minded" Christians, including the Orthodox, were ready to welcome the first, properly theological, section of the Section I report, but were unable to accept the rest of the document concerning the practical steps. Their reason was that the second part of the Report did not fellow logically from the first i. e. from the basic,

## വേ ദ വാ യ ന ക്കു റി പ്പു ക ൾ

**നാലാംസുവിശേഷം**

തിങ്കൾ. വി. യോഹ: 7: 1–10

പൊതുവിൽ എല്ലാവരുടെയും അഭിപ്രായമായിട്ടുള്ളതിന് അനുകൂലിച്ചു നിൽക്കുന്നവനാണ് സുസമ്മതൻ. ആ അഭിപ്രായത്തിൽനിന്നും വ്യത്യസ്തമായിട്ടുള്ളത് പറയുവാൻ ധൈര്യപ്പെടുന്നവൻ അധികം താമസിയാതെ ഏകാന്തനായിത്തീരുന്നു. മാത്രമല്ല, കുറേ കഴിയുമ്പോൾ പൊതുജനശത്രുവുമായിത്തീരുന്നു.

നമ്മുടെ പ്രസംഗയോഗങ്ങളിലും മററും സഭക്ക് പുറത്തുള്ളവരെ കുററം പറയുകയും നമ്മുടെസഭയിൽ മാത്രമേ രക്ഷയുള്ളു എന്ന് ഊന്നിപ്പറയുകയും ചെയ്യുന്നവനാണ് സുസമ്മതനും പ്ര

theological presuppositions.

This was the main point. It is of decisive importance whether the obivious fact of a basic divergence of convictions within the World Council constituence will be taken quite seriously. There is an inner tension in the Council because there is an inner tension in the Christian Commonwealth. And probably *this* tension is *the* main "Ecumenical problem." The fact had been courageously recognized at Amsterdam Its character and implications should be carefully studied and diagnosed. One cannot avoid argument at the present. One should have patience. There are still some unexplored avenues in the Ecumenical area.

In this connection it will not be out of place to report on the new decision taken by the Faith and Order Commission at its post-Evanston sessions at MC Cormick Seminary in early September. On the initiative of Professor Albert C. Outler (Perkins School of Theology, Southern Methodist University, Dallas, Texas, formerly at Yale) and Dr. Georges Florovsky, it was decided to inaugurate a new theological commission to discuss the problem of "*Tradition and our traditions.*" This proposal was already made at Lund in 1952 by the same persons but decision was postponed. This time the commission was instituted It will work also in two sections: chairman of the European section is Prof. Skydsgaard (Copenhagen, Denmark; chairman of the American section is Prof. Outler, and vice-chairman Dr. Florovsky The Commission is expected to meet in late December this year. It is hoped that in a wider historical perspective and against the background of common beliefs and convictions it will be possible to discover a new common ground for a fruitful Ecumenical conversion on the matter of Faith and Order.

ശസ്തനുമായ പ്രസംഗകൻ. എന്നാൽ നമ്മുടെ ജനങ്ങളുടെ ജീവിതത്തിലുള്ള പാപത്തെപ്പററി അവർക്ക് ബോദ്ധ്യം വരുത്തുവാൻ ശ്രമിക്കുന്ന പ്രസംഗങ്ങൾ അത്രതന്നെ പ്രിയംകരമായിത്തീരുവാൻ പ്രയാസമാണ്.

എന്നാൽ പാപബോധവും പശ്ചാത്താപവും വന്നിട്ട് ദൈവാശ്രയത്തിനുള്ള സന്നദ്ധതയുണ്ടാവുകയല്ലേ യഥാർത്ഥത്തിൽ നമുക്കാവശ്യം?

ചൊവ്വാ: വി. യോഹ: 7: 10—13

തന്നിൽ വിശ്വസിക്കാത്തവരും തന്റെ ചിന്താഗതിയുമായി അനുകൂലിക്കാത്തവരുമായ സ്വസഹോദരന്മാരുടെ കൂടെ യെറുശലേമിൽ പോയാൽ, തനിക്ക് യരുശലേം ജനതയോട് പറയാനുള്ളത് പറയുവാൻ സാധിക്കയുമില്ല; താൻ പറയുന്നത് സഹോദരന്മാർക്ക് നീരസമായിത്തീരുകയും ചെയ്യും. താൻ രഹസ്യത്തിൽ പോയതിന്റെ ഒരു പ്രധാനകാരണമിതത്രേ.

നമ്മുടെ ഇടയിലും ക്രിസ്തീയമായ വിധത്തിൽ ജീവിപ്പാനും സേവിപ്പാനുമാഗ്രഹിക്കുന്നയെത്രയെത്ര പേരാണ് സ്വ"സഹോദ"രന്മാരുടെ ആദർശങ്ങൾക്കും അഭിപ്രായങ്ങൾക്കും വിധേയരായി അധഃക്രൈസ്തവമായ ജീവിതലക്ഷ്യങ്ങളെ സ്വീകരിച്ച് ജീവിച്ചുവരുന്നത്!

മനുഷ്യന്റെ പാപത്തെ ചൂണ്ടിക്കാണിക്കുകയും ദൈവത്തിന്റെ സ്നേഹത്തിലേക്ക് ആകർഷിക്കുകയും ചെയ്യുവാൻ ശ്രമിക്കുന്നവരെപ്പററി എല്ലായ്പോഴും ജനങ്ങളുടെയിടയിൽ രണ്ടു അഭിപ്രായമുണ്ടാകും (7: 12). പക്ഷേ നല്ലയഭിപ്രായമുള്ളവർപോലും പൊതുജനങ്ങളെ പേടിച്ച് (7: 13) അതിനെ പ്രാവർത്തികമാക്കാതിരിക്കുന്നതിലാണ് സങ്കടം.

ബുധൻ. വി. യോഹ: 7: 14—18

എട്ടുദിവസം നീണ്ടുനിൽക്കുന്ന പെരുന്നാളിന്റെ നാലാം ദിവസം താൻ പെട്ടെന്ന്, തന്റെ പിതാവിന്റെ ആലയത്തിൽ, അധികാര സ്ഥലത്തു നിന്നുകൊണ്ട് ന്യായപ്രമാണവ്യാഖ്യാനം ആരംഭിക്കുന്നു. ശാസ്ത്രികളിൽ നിന്നും ലഭിച്ചിട്ടുള്ളതല്ല, സ്വായത്തമായി പിതാവിൽനിന്നും ലഭിച്ചിട്ടുള്ള ജ്ഞാനത്തെയാണ് താൻ അവക്ക് നൽകുന്നതെന്ന് അവർ പരോക്ഷമായി സമ്മതിക്കുന്നു. (7. 15)

ദൈവഹിതം യഥാർത്ഥമായി അറിയുവാൻ കഴിയുന്നത് അനുസരിക്കുവാൻ ആദ്യമേ സന്നദ്ധതയുള്ളവനു മാത്രമാണ്. ദൈവഹിതം അറിഞ്ഞതിനു ശേഷം അതിനെ അനുസരിക്കണമോ വേണ്ടയോ എന്ന് തീരുമാനിക്കാം എന്ന് ചിന്തിച്ചുകൊണ്ട് അതിനെ ആരായുന്നവർക്കാണ് ദൈവേഷ്ടമെന്താണെന്നറിയുവാൻ പലപ്പോഴും പ്രയാസമുണ്ടാകുന്നത്.

ദൈവത്തിന്റെ ഉദ്ദിഷ്ടകാര്യങ്ങൾ സഫലീകരിക്കുന്നതിനു വേണ്ടി സ്വജീവിതത്തെ സദാ സമർപ്പണം ചെയ്തുകൊണ്ടിരിക്കുന്നവനു പ്രകൃതിയിലും പക്ഷിജാലങ്ങളിലും പാവങ്ങളുടെകരച്ചിലിലും പഠിപ്പില്ലാത്തവരുടെ പറച്ചിലിലുമൊക്കെ ദൈവഹിതം കാണുവാനും കേൾക്കുവാനും കഴിയും.

വ്യാഴം. വി: യോഹ. 7: 14—24

ദൈവഹിതം പ്രവർത്തിക്കണമെന്നുള്ളതു് യഹൂദന്മാരിൽ പലർക്കും ഉള്ള ആഗ്രഹമായിരുന്നു— അഥവാ അതാണ് തങ്ങളുടെ ജീവിതോദ്ദേശമെന്ന് അവർ പഠിപ്പിക്കപ്പെട്ടിരുന്നു. ഈ ദൈവഹിതം മോശയുടെ ന്യായപ്രമാണത്തിലാണുള്ളതെന്നും അവരെ പഠിപ്പിച്ചിരുന്നു. എങ്കിലും അതിന്റെ വ്യാഖ്യാനംകൊണ്ട് ആ ന്യായപ്രമാണത്തിന്റെ ആത്മീയാർത്ഥത്തെ ആച്ഛാദനം ചെയ്യുകയാണ് യഹൂദമതശാസ്ത്രികൾ ചെയ്തിരുന്നത്. ആ അർത്ഥത്തെ അനാച്ഛാദനംചെയ്യുവാൻ താൻ ശ്രമിച്ചപ്പോൾ, അവരുടെ കപടാധിഷ്ഠിതമായ ജീവിതത്തിനു് അടിയിളക്കമുണ്ടാകുകയും, തങ്ങളുടെ സുരക്ഷിതത്വബോധ (sense of security) ത്തെ അപായത്തിലാക്കുന്ന ഈ മനുഷ്യനെ നിർമ്മാർജ്ജനം ചെയ്യുന്നതാണ് തങ്ങളുടെശ്രേയസ്സിനുനല്ലതെന്ന് പലരും ഉള്ളിൽകരുതുകയും ചെയ്യുന്നു.

സുരക്ഷിതത്വ ബോധമില്ലാതെ മനുഷ്യന് ജീവിക്കുവാൻ പ്രയാസമാണ്. എന്നാൽ അന്തഃപ്രജ്ഞാസ്ഥിതമായ പാപബോധം മൂലം ഈ സുരക്ഷിതത്വബോധത്തിന്ന് എല്ലാവർക്കും കോട്ടം തട്ടിയിരിക്കുകയാണ്. എന്നാൽ അതിനെ ബഹുവിധമായ സ്വയം നീതീകരണങ്ങ (Rationalisations) ളെകൊണ്ട് മറച്ച്, കപടസുരക്ഷിതത്വബോധത്തോടുകൂടെ ജീവിക്കുന്ന നമുക്കും നമ്മുടെ പാപങ്ങളെ ചൂണ്ടിക്കാണിക്കുന്നവരോട് കോപം ജ്വലിക്കുകയില്ലേ?

വെള്ളി. വി: യോഹ. 7: 19—24

മോശയുടെ ന്യായപ്രമാണപ്രകാരം എട്ടാം ദിവസം എല്ലാ യഹൂദശിശുക്കളും ചേലാ കർമ്മം ചെയ്യപ്പെടണം— അന്ന് ശാബതായിരുന്നാൽപ്പോലും അതായതു് ശാബതാചരണത്തേക്കാൾ ഉയർന്ന ഒരു കല്പനയാണ് ചേലാകർമ്മ കല്പന. അതെന്തുകൊണ്ടാണ്? മനുഷ്യന്റെ പാപത്തെ നീക്കി അവനെ "മുഴുവനും സുഖപ്പെടുത്തു"വാൻ (രക്ഷിക്കുക എന്ന പദത്തിനു് പൂർണ്ണനാക്കുക എന്നും അർത്ഥമുണ്ട്.) വരുവാനിരിക്കുന്ന ക്രിസ്തുവിന്റെ രക്ഷയുടെ ഒരു മുൻ കുറിയായിട്ടാണ് ചേലാകർമ്മം ഏർപ്പെടുത്തപ്പെട്ടിരുന്നത്. ആ രക്ഷ ഇതാ വന്നു കഴിഞ്ഞു എന്നുള്ളതിന്റെ അടയാളമായിട്ടാണ് താൻ ശാബതുദിവസത്തിൽ മുപ്പത്തിയെട്ടുവർഷം രോഗം പിടിച്ചു കിടന്നവനെ സൗഖ്യമാക്കിയതു്. എന്നാൽ ആ രക്ഷയേയും രക്ഷകനേയും കാണുവാൻ കഴിവില്ലാതെ, അവനെ ഭൂതബാധിതനെന്നു പറഞ്ഞു് അപലപിക്കുകയും അവനെ കൊലപ്പെടുത്തുവാനുദ്യമിക്കുകയും ചെയ്യുന്ന യഹൂദന്മാരെ നാം ന്യായം വിധിക്കുന്നതു് നമ്മുടെ ഹൃദയങ്ങളിലേക്ക് തന്നെ ആദ്യം ഒന്ന് നോക്കിയിട്ട് വേണമേ.

ശനി: വി. യോഹ: 7. 25—30

നമ്മുടെ പീസ്‌ലീഗിന്റെ ഉപവാസത്തെപ്പററി പലർക്കുമുള്ള ചിന്താഗതിയും ഈ വേദവിഭാഗത്തിൽ കാണുന്ന ചിന്താഗതിയും തമ്മിൽ അത്യധികം ആനുകൂല്യം ഉണ്ട്. ഒരൊററ വാചകത്തിൽ പറഞ്ഞാൽ "ദൂരെ മാറിനിന്നു് അഭിപ്രായം പറയുക." എന്നതാണതു്. "അവർ ചെയ്യുന്നതു് വെറും രാഷ്ട്രീയപ്രവർത്തനമാണ്" ഇതായിരുന്നു ആദ്യത്തെ അഭിപ്രായഗതി. കുറെക്കഴിഞ്ഞപ്പോൾ "ഇർവിൻ പ്രഭു വിചാരിച്ചിട്ടു് സാധിക്കാത്ത കാര്യം ഈ കൊച്ചു പയ്യന്മാരാണോ നടത്തുവാൻ പോകുന്നതു്?" എന്നായി. അതും കഴിഞ്ഞപ്പോൾ "നല്ലകാര്യമാണ് അവർ ചെയ്യുന്നതു്, പക്ഷേ ഇതുകൊണ്ടോ മറേറാ സ്ഥാനത്തുള്ളവരുടെ മനസ്സു മാറുവാൻ പോകുന്നോ?" എന്നായി.

മററുള്ളവരുടെ പാപത്തിന്റെ ശിക്ഷ നാം സ്വയം വഹിച്ച്, സ്വജീവിതങ്ങളെ ദഹനബലിയായി ദൈവത്തിനു സമർപ്പിക്കുകയെന്നതാണ് ക്രൈസ്തവജീവിതത്തിന്റെ അടിസ്ഥാനം. നമ്മുടെ സഭയുടെ 45 സംവത്സരത്തെ ചരിത്രത്തിലെ സുവർണ്ണവാരങ്ങളാണ് ഈ കഴിഞ്ഞ രണ്ടാഴ്ചകൾ. അതു് നമ്മുടെ സഭക്കു് പുതിയ ജീവിതത്തിലേക്കുള്ള ചവിട്ടുപടിയായി തീരുവാൻ ദൈവം നമ്മെ അനുഗ്രഹിക്കട്ടെ.

Licence No. 498 Dated 20-8-1946 Reg. M. 5268

# THE CHURCH WEEKLY

## പീസ് ലീഗിന്റെ ഉപവാസയജ്ഞം

### യൂത്ത് ക്രിസ്ത്യൻ കൌൺസിൽ ഓഫ് ആക്ഷന്റെ കറന്റ് അഫയാർസ് കമ്മിററിയുടെ ഒരു പ്രസ്താവന

I

മലങ്കര സുറിയാനിസഭയിലെ സമാധാനത്തിനുവേണ്ടി പീസ് ലീഗ് ഉപവാസയജ്ഞം പ്രഖ്യാപിച്ചിരിക്കുന്ന ഈ അവസരത്തിൽ അതിന്റെ ക്രൈസ്തവമോ അക്രൈസ്തവമോ ആയ സ്വഭാവത്തെപ്പററി ചൂടുപിടിച്ച വാദപ്രതിവാദങ്ങൾ നടത്തി വരുന്നതായറിയുന്നു! ഇതു പൊതുജനശ്രദ്ധയെ യഥാർത്ഥ പ്രശ്നത്തിൽ നിന്നു വ്യതിചലിപ്പിക്കുന്നതിനു മുഖാന്തരമായിത്തീരുകയില്ലേ എന്നു ഞങ്ങൾ സംശയിക്കുന്നു. ഇന്നു രാഷ്ട്രീയരംഗത്തു സ്ഥാനത്തും അസ്ഥാനത്തും കണ്ടുവരാറുള്ള നിരാഹാര സത്യാഗ്രഹവുമായി ഉപവാസയജ്ഞത്തെ കൂട്ടിഘടിപ്പിക്കുന്നതു പൊതുജനമനസ്സിൽ ഒരു ചിന്താക്കുഴപ്പം ഉളവാക്കുന്നതിനു കാരണമായിത്തീർന്നേക്കാം.

പീസുലീഗുകാരുടെ ഉപവാസയജ്ഞം അതിൽ തന്നെ അക്രൈസ്തവമെന്നോ അക്രമപരമെന്നോ സംശയിക്കേണ്ടതില്ല. നേരേ മറിച്ച് ആയതിൽ അടങ്ങിയിരിക്കുന്ന ക്രിസ്തീയമായ ആദർശത്തെപ്പററി നാം ശരിയായി മനസ്സിലാക്കേണ്ടതാണ്. ഇസ്രയേൽ ജനതയുടെ ചരിത്രത്തിൽ ദുർഘടസന്ധികളിലൊക്കെയും എസ്രാ, നെഹെമിയ, ദാനിയേൽ, യോവേൽ. എന്നീ പ്രവാചകന്മാർ ഒന്നടങ്കം ഉപവസിക്കണമെന്ന് ഒരാഹ്വാനം ചെയ്തിട്ടുള്ളതായി കാണാം. "സീയോനിൽ കാഹളമൂതുവിൻ, ഒരു ഉപവാസം നിയമിപ്പിൻ, സഭായോഗം വിളിപ്പിൻ ജനത്തെ കൂട്ടിവരുത്തുവിൻ, പൈതങ്ങളേയും മുലകുടിക്കുന്നവരേയും ഒരുമിച്ചു കൂട്ടുവിൻ, മണവാളൻ മണവറയും മണവാട്ടി ഉള്ളറയും വിട്ടു പുറത്തു വരട്ടെ. യഹോവയുടെ ശുശ്രൂഷകന്മാരായ പുരോഹിതന്മാർ ഭൂമുഖത്തിന്റേയും, യാഗപീഠത്തിന്റേയും മദ്ധ്യേ കരഞ്ഞും കൊണ്ടു യഹോവേ നിന്റെ ജനത്തോടു ക്ഷമിക്കേണമേ. ജാതികൾ അവരുടെമേൽ വാഴുവാൻ തക്കവണ്ണം നിന്റെ അവകാശത്തെ നിന്ദയ്ക്കു ഏല്പിക്കരുതേ. അവരുടെ ദൈവം എവിടെയെന്നു ജാതികളുടെയിടയിൽ പറയുന്നതെന്തിന് എന്നിങ്ങനെ പറയട്ടെ". (യോവേൽ 2: 15 – 17) ഇന്നു സഭയിലും ഇപ്രകാരം ഒരു പ്രതിസന്ധിഘട്ടത്തെയല്ലേ നാം അഭിമുഖീകരിക്കുന്നത്?

സഭയുടെയും സമുദായത്തിന്റെയും ധാർമ്മികമായ വീഴ്ചതാഴ്ചകളിൽ ഞങ്ങൾ അന്യപ്പെട്ടവരല്ലെന്നു വിനയപൂർവം ദൈവസന്നിധിയിൽ സമ്മതിക്കുകയാണ് ഉപവാസം അനുഷ്ഠിക്കുന്നവർ ചെയ്യുന്നത്. ദാനിയേൽ പ്രവാചകൻ പറയുന്നു. "ഞങ്ങളുടെ പാപങ്ങൾ നിമിത്തവും ഞങ്ങളുടെ പിതാക്കന്മാരുടെ അകൃത്യങ്ങൾ മൂലവും യരുശലേമും നിന്റെ ജനവും ഞങ്ങൾക്കു ചുററുമുള്ള എല്ലാവർക്കും നിന്ദയായി തീർന്നിരിക്കുന്നു. ഞങ്ങളുടെ ദൈവമേ, അടിയന്റെ പ്രാർത്ഥനയും യാചനകളും കേട്ടു ശൂന്യമായിരിക്കുന്ന നിന്റെ വിശുദ്ധമന്ദിരത്തിന്മേൽ കർത്താവിൻ നിമിത്തം തിരുമുഖം പ്രകാശിപ്പിക്കുമാറാകണമേ" അവർ നിന്ദാവിഷയമായി തീർന്നു എന്നതിൽ പരമായി തങ്ങൾക്കു വിളിക്കപ്പെട്ടിരിക്കുന്ന ദൈവനാമം നിന്ദിക്കപ്പെടുന്നു എന്ന ചിന്തയാണ് പ്രവാചകൻ പ്രധാനമായി പ്രകടമാക്കുന്നത്. എന്നാൽ ദാനിയേൽ അറിഞ്ഞിരുന്നതായ ദൈവനാമം അബ്രഹാമിന്റേയും ഇസ്ഹാക്കിന്റെയും, യാക്കോബിന്റെയും ദൈവമായി ഇസ്രയേൽ ജാതിയുടെ ചരിത്രത്തിൽ വെളിപ്പെട്ട യഹോവയുടെ മഹിമയത്രേ. നാമോ കർത്താവായ യേശുക്രിസ്തുവിന്റെ മുഖത്തു വെളിപ്പെട്ട ദൈവതേജസ്സിനാൽ" അറിയപ്പെടുന്ന ദൈവസ്നേഹത്തിനത്രേ നിന്ദ വരുത്തുന്നത്. സഭയിൽ വ്യവഹാരത്തിന്റെയും മററും ഫലമായി തങ്ങൾ വിളിക്കപ്പെട്ടിരിക്കുന്ന മശിഹായുടെ തിരുനാമം അക്രൈസ്തവരുടെ ഇടയിൽ എത്രയധികമായി നിന്ദിക്കപ്പെടുന്നുവെന്ന ചിന്തയല്ലേ ഈ അവസരത്തിൽ നമ്മിൽ പ്രകടമാകേണ്ടതു? ഈദൃശമായ വിപൽസന്ധികളിൽ പ്രാർത്ഥനയും ഉപവാസവും ആയിരുന്നല്ലോ വിശുദ്ധന്മാർ അവലംബിച്ച ഉപാധികൾ.

—o—



Printed and Published by N. M. Abraham B. A. at the Malayala Manorama Press, Kottayam.